# കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തും

# റബ്ബർ ഉത്പാദക സംഘങ്ങളും

**TONY.A.D**



# കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തും

# റബ്ബർ ഉത്പാദക സംഘങ്ങളും

**TONY.A.D**

PREPARED IN CONNECTION WITH THE SILVER JUBILEE CELEBRATIONS OF RPSs IN THE COUNTRY

DEDICATED TO

SRI.P.MUKUNDAN MENON

SRI.P.K.NARAYANAN

Dr. A.K. KRISHNA KUMAR

# ഉള്ളടക്കം

# അദ്ധ്യായം .1

**കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്ത്.**

**റബ്ബർ കൃഷി, റബ്ബർ ഉത്പാദക സംഘങ്ങൾ എന്നിവയുടെ ചരിത്രം**

## പാലക്കാട് ജില്ല

കേരളത്തിലെ ഏറ്റവും വലിയ ജില്ലയാണ് പാലക്കാട്. കേരളത്തിന്റെ നെല്ലറയാണ് പാലക്കാട്. പാലക്കാട് ജില്ലക്ക് സമുദ്രതീരമില്ല. പാലമരങ്ങളും കരിമ്പാറ കൂട്ടങ്ങളും ഒരു കാലത്ത് പാലക്കാടിന്റെ മുഖമുദ്രയായിരുന്നു. അതുമായി ബന്ധപ്പെട്ട യക്ഷി കഥകളും അന്ധവിശ്വാസങ്ങളും ഇന്ന് ജില്ലയിൽനിന്ന് ഏറെക്കുറെ മാഞ്ഞുപോയിരിക്കുന്നു. ഇന്ന് ശാസ്ത്രീയമായ കൃഷിരീതികൾ അവലംബിക്കുക വഴി പാലക്കാടൻ ജനത പുരോഗതിയുടെ പാതയിലാണ്.

പാലക്കാടിന്റെ തെക്കുപടിഞ്ഞാറ് ഭാഗത്തുള്ള ഒരു പ്രധാന സ്ഥലമാണ് വടക്കഞ്ചേരി. തൃശ്ശിവപേരൂരിൽ നിന്നും കുതിരാനിലൂടെ എൻഎച്ച് 47 വഴി യാത്ര ചെയ്താൽ വടക്കഞ്ചേരിയിലെത്താം. ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ തന്നെ വടക്കഞ്ചേരിയിലും അതിന്റെ 20 കിലോമീറ്റർ പരിസരപ്രദേശങ്ങളിലും കുടിയേറ്റമുണ്ടായി. കുതിരാൻ മലനിര കടന്ന് വ്യാപാരത്തിനായി പാലക്കാട്ടേക്ക് വന്ന തൃശ്ശൂർ ജില്ലക്കാരാണ് ഈ പ്രദേശത്തെ ആദ്യത്തെ കുടിയേറ്റക്കാർ എന്ന 'പറയപ്പെടുന്നു.

. കാളവണ്ടിയിലും, കുതിരപ്പുറത്തും പദയാത്രയായി ഇവർ പാലക്കാടെത്തി കച്ചവടം ചെയ്തു. കച്ചവടം കഴിഞ്ഞ് പണവുമായി നാട്ടിലേക്ക് യാത്രയായ ഇവർ വടക്കഞ്ചേരിയിലും സമീപപ്രദേശങ്ങളിലും സ്ഥലങ്ങൾ വാങ്ങി. കാലക്രമേണ അവർ ഇവിടുത്തെ സ്ഥിര താമസക്കാരായി. ചേന, കാച്ചിൽ, നെല്ല്, വാഴ എന്നിവ കൃഷി ചെയ്ത് അവർ ജീവിച്ചു. കാലക്രമേണ അവർ ഇവിടുത്തെ സംസ്കാരവുമായി അലിഞ്ഞുചേർന്നു. റബ്ബർ കൃഷിയുടെ വരവോടുകൂടി തിരുവിതാംകൂറിൽ നിന്ന് കുടിയേറ്റ കർഷകർ ഇവിടെയെത്തി.

## കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്ത്

പാലക്കാട് ജില്ലയിലെ ഒരു പ്രധാന ഗ്രാമപഞ്ചായത്താണ് കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്ത്. വടക്കഞ്ചേരി ടൗണിൽ നിന്ന് നാല് കിലോമീറ്ററോളം യാത്ര ചെയ്താൽ ഈ ഗ്രാമ പഞ്ചായത്തിലേക്ക് പ്രവേശിക്കാം. ഈ പഞ്ചായത്തിന്റെ വടക്കുഭാഗം ഏതാണ്ട് സമതലവും തെക്കുഭാഗം മലനിരകളുമാണ്. സമതലപ്രദേശങ്ങളിൽ പണ്ട് നെൽകൃഷിയും മറ്റു കൃഷികളും ചെയ്തുവന്നു. കിഴക്കഞ്ചേരി പഞ്ചായത്തിൽ രണ്ട് വില്ലേജുകളുണ്ട്. ഇവയുടെ പേര് കിഴക്കഞ്ചേരി-1, കിഴക്കഞ്ചേരി -2. ജില്ലയുടെ പൊതുസ്വഭാവങ്ങൾ പലതും ഈ ഗ്രാമപഞ്ചായത്തിനുണ്ട്. പാലക്കാട് ജില്ലയിൽ ഏറ്റവും കൂടുതൽ കൃഷിയുള്ള ഗ്രാമപഞ്ചായത്തുകളിലൊന്ന് കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്താണ്.

| കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്ത് അടിസ്ഥാന വിവരങ്ങൾ | |
|---|---|
| മൊത്തം വിസ്തീർണ്ണം | 112.56 SQ.KM |
| കൃഷിക്ക് അനുയോജ്യമായ സ്ഥലം | 7936 ഹെക്ടർ |
| റബ്ബർ കൃഷി | 4700 ഹെക്ടർ |
| നെൽ കൃഷി | 800 ഹെക്ടർ |
| കുരുമുളക് | 450 ഹെക്ടർ |
| പച്ചക്കറി | 60 ഹെക്ടർ |
| തെങ്ങ് | 250 ഹെക്ടർ |
| വാഴ | 150 ഹെക്ടർ |

| പഞ്ചായത്തിന്റെ അതിരുകൾ | |
|---|---|
| വടക്ക് | വടക്കഞ്ചേരി ഗ്രാമപഞ്ചായത്ത് |
| കിഴക്ക് | വണ്ടാഴി ഗ്രാമപഞ്ചായത്ത് |
| തെക്ക്, പടിഞ്ഞാറ് | പാണഞ്ചേരി, കണ്ണമ്പ്ര പഞ്ചായത്തുകൾ |

## കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തും റബ്ബർ കൃഷിയും

ആദ്യകാലങ്ങളിൽ കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തിലെ വടക്കുഭാഗങ്ങളിലുള്ള സ്ഥലങ്ങളിൽ നെൽകൃഷിയും മറ്റ് വിളകളും കൃഷി ചെയ്തിരുന്നു. കിഴക്കഞ്ചേരി പഞ്ചായത്തിന്റെ തെക്കുഭാഗം മലനിരകളാണ്. പുലിയും കരടിയും, ആനയും പഴയകാലത്ത് ഇവിടെ ധാരാളമുണ്ടായിരുന്നു. ഈ മലനിരകളെ പുഴക്കലിടം മലനിരകൾ എന്നറിയപ്പെട്ടിരുന്നു. പുഴക്കലിടം എന്ന കുടുംബക്കാരുടെ ഭൂമിയായിരുന്നു ഇത്. 16,000 ഏക്കറോളം വരുന്ന പ്രദേശമാണ് ഇത്. ഗതാഗത സൗകര്യം ഇല്ലാതിരുന്നതിനാലും, വന്യമൃഗങ്ങളുടെ ശല്യം ഉണ്ടായിരുന്നതിനാലും സ്ഥലങ്ങൾ നോക്കി നടത്തുവാൻ പുഴയ്ക്കലിടം കുടുംബക്കാർക്ക് കഴിയാതെ വന്നു. അവർ അന്നത്തെ ഭരണാധികാരികളെ സമീപിച്ചു. പുഴയ്ക്കലിടം മലനിരകളിലെ 6000 ഏക്കർ സ്ഥലം റബ്ബർ കൃഷി ചെയ്യുന്നതിനും ബാക്കി 10000 ഏക്കർ ഭൂമി വനഭൂമിയായി സൂക്ഷിക്കുവാനും ഗവൺമെന്റ് ഉത്തരവിറക്കി. ഈ ഉത്തരവുപ്രകാരം റബ്ബർ കൃഷിക്കായി അനുവദിച്ച 6000 ഏക്കർ ഭൂമി ലേലത്തിൽ വെയ്ക്കുവാൻ തീരുമാനമുണ്ടായി. യുണൈറ്റഡ് ടിമ്പർ ട്രേഡേഴ്സ് എന്ന കമ്പനി ലേലത്തിൽ പങ്കെടുത്ത് 6000 ഏക്കർ

സ്ഥലവും കരസ്ഥമാക്കി. യഥാർത്ഥത്തിൽ കമ്പനിക്ക് ആ പ്രദേശത്തു നിന്നിരുന്ന വിലപിടിപ്പുള്ള മരങ്ങളി ന്മേലായിരുന്നു താൽപര്യം. കമ്പനി 6000 ഏക്കർ ഭൂമിയും സ്വകാര്യ വ്യക്തികൾക്ക് കൈമാറുവാൻ തീരുമാനിച്ചു. 6000 ഏക്കർ സ്ഥലത്തെ 300 ഏക്കർ വീതമുള്ള 20 ബ്ലോക്കുകളാക്കി സ്വകാര്യ വ്യക്തികൾക്ക് കൈമാറി. എന്നാൽ സ്ഥലത്തിലുള്ള മരങ്ങളിൻമേൽ കമ്പനിക്കുള്ള അവകാശം നിലനിർത്തി. ആയതിനാൽ ഈ ബ്ലോക്കുകളിൽ റബ്ബർ കൃഷിക്കുള്ള തയ്യാറെടുപ്പ് തുടങ്ങിയപ്പോൾ കമ്പനി മരങ്ങൾ എല്ലാം മുറിച്ചെടുത്തു.

| മേൽപറഞ്ഞ 20 ബ്ലോക്കുകൾ കരസ്ഥമാക്കിയവർ താഴെ പറയുന്നവരാണ് | |
|---|---|
| 1-ാം ബ്ലോക്ക് | താമരപ്പിള്ളി എസ്റ്റേറ്റ് |
| 2-ാം ബ്ലോക്ക് | മതിലികൽ എസ്റ്റേറ്റ് |
| 3-ാം ബ്ലോക്ക് | റോക്കിയുടെ എസ്റ്റേറ്റ് |
| 4-ാം ബ്ലോക്ക് | കെ.എം.സേവ്യർ & കമ്പനിയുടെ എസ്റ്റേറ്റ് |
| 5 ഉം 6 ഉം ബ്ലോക്കുകൾ | തേവർകാട് ജോർജ്ജ് ജോസഫിന്റെ കുടുംബവക എസ്റ്റേറ്റ് |
| 7-ാം ബ്ലോക്ക് | വൈക്കത്ത് എസ്റ്റേറ്റ് |
| 8,9,10,11,12,13 ബ്ലോക്കുകൾ | പള്ളിവാതുക്കൽ എസ്റ്റേറ്റ് |
| 14-ാം ബ്ലോക്ക് | പടിഞ്ഞാറെമുറി എസ്റ്റേറ്റ് |
| 15-ാം ബ്ലോക്ക് | നെറ്റോ വക എസ്റ്റേറ്റ് |
| 16,17,18,19 ബ്ലോക്കുകൾ | മംഗലംഡാം ഭാഗത്തെ വിവിധ എസ്റ്റേറ്റുകൾ |
| 20-ാം ബ്ലോക്ക് | ശിവാജി എസ്റ്റേറ്റ് |

5 ഉം 6 ഉം ബ്ലോക്കുകളുടെ ഉടമസ്ഥൻ : ശ്രീ. ജോസഫ് തേവർകാടിന്റെ മകൻ ശ്രീ.ജോർജ്ജ് ജോസഫ് തന്ന വിവരണമാണ് മുകളിൽ കാണിച്ചിരിക്കുന്നത്. അദ്ദേഹം തുടർന്നു പറഞ്ഞ കാര്യങ്ങൾ താഴെ ചേർക്കുന്നു.

റബ്ബർ കൃഷിക്കായി മേൽപറഞ്ഞ ബ്ലോക്കുകളിൽ കൃഷി പണികൾ 1963ൽ തുടങ്ങി. ആ വർഷം പരമാവധി പണികൾ പൂർത്തിയാക്കി. 1964 ൽ റബ്ബർബോർഡിൽ ധനസഹായത്തിനായും , ലോണിനായും അപേക്ഷകൾ സമർപ്പിച്ചു. ജോർജ്ജേട്ടനോടൊപ്പം അന്ന് റബ്ബർ ബോർഡിൽ നിന്നുള്ള ഉദ്യോഗസ്ഥർ 12 കിലോമീറ്റർ നടന്ന് കൃഷിസ്ഥലത്തെത്തി. ജോർജ്ജേട്ടന്റെ താല്ക്കാലിക വസതിയിൽ 10 ദിവസം അവർ താമസിച്ചു. റബ്ബർ കൃഷി ചെയ്ത എല്ലാ ബ്ലോക്കുകളും അവർ പരിശോധിച്ചു. റബ്ബർബോർഡിൽ നിന്ന് ധനസഹായമായി ഏക്കർ 1ന് 400/- രൂപയും ലോണായി ഏക്കർ 1ന് 1,500/- രൂപയും ലഭിച്ചതായി ജോർജ്ജേട്ടൻ പറഞ്ഞു. എല്ലാവർഷവും തോട്ടം പരിശോധന കൃത്യമായി റബ്ബർബോർഡ് ഉദ്യോഗസ്ഥർ നടത്തിയിരുന്നതായി ജോർജ്ജേട്ടൻ സ്മരിച്ചു.

കാലചക്രം മുന്നോട്ട് നീങ്ങി. തിരുവിതാംകൂറിൽ നിന്ന് ചേട്ടന്മാർ സ്ഥലം ആവശ്യപ്പെട്ടുകൊണ്ട് വരുവാൻ തുടങ്ങി. വിവിധ ബ്ലോക്കുകൾ കരസ്ഥമാക്കിയിരുന്നവർ ആവശ്യക്കാരായ കുടിയേറ്റക്കാർക്ക് സ്ഥലം മുറിച്ചുകൊടുക്കുവാൻ തുടങ്ങി, കാലക്രമേണ മേൽപ്പറഞ്ഞ എസ്റ്റേറ്റുകൾ പലതും ചെറിയ റബ്ബർ തോട്ടങ്ങൾ ആയി മാറി. ചെറുകിട റബ്ബർ കർഷകരുടെ എണ്ണം വർദ്ധിച്ചുകൊണ്ടിരുന്നു. അവിടെ സ്ഥലം തികയാതെ വന്നപ്പോൾ അവർ പഞ്ചായത്തിന്റെ വടക്കുഭാഗത്തുള്ള സമതല പ്രദേശത്തേക്ക് റബ്ബർ കൃഷി വ്യാപിപ്പിക്കുവാൻതുടങ്ങി.

**റബ്ബർ ഉത്പാദക സംഘങ്ങളുടെ ജനനം**

വലിയ റബ്ബർതോട്ടങ്ങൾ പലതും വിഭജിച്ച് ചെറിയ തോട്ടങ്ങളായി. ആയതിനാൽ ചെറുകിട റബ്ബർ കർഷകരുടെ എണ്ണം അനുദിനം വർദ്ധിച്ചു കൊണ്ടിരുന്നു. കിഴക്കഞ്ചേരിയിലെ ആദ്യകാലത്തെ ചെറുകിട റബ്ബർ കർഷകർ പലതരത്തിലുള്ള ചൂഷണങ്ങൾക്കും വിധേയരായി. വിദ്യാഭ്യാസമുള്ള കർഷകർ വളരെ കുറവായിരുന്നു. വാർത്താമാധ്യമങ്ങൾ വളരെ കുറവായിരുന്ന അക്കാലത്ത് റബ്ബറിന്റെ യഥാർത്ഥ വില അറിയുവാൻ പോലുമുള്ള അവകാശം നിഷേധിക്കപ്പെട്ടിരുന്നതായി ഈ പഞ്ചായത്തിലെ തലമുതിർന്ന റബ്ബർ കർഷകർ പറയുന്നു. വടക്കഞ്ചേരിയിൽ നിന്ന് മലയോര പ്രദേശങ്ങളിലേക്ക് നടന്നുതന്നെ പോകണം. അന്ന് റബ്ബർഷീറ്റ് തലചുമടായി വടക്കുഞ്ചേരിയിലെത്തിയാൽ മുഖം നോക്കിയാണ് ഷീറ്റിന് വില പറഞ്ഞിരുന്നതെന്ന് ഇവിടുത്തെ കർഷകർ പറഞ്ഞു. കരുത്തന്മാർക്കും വിദ്യാസമ്പർന്നർക്കും തരക്കേടില്ലാത്ത വില കിട്ടി. അതുപോലെ കാർഷിക വസ്തുക്കൾ ലഭിക്കാതെയായി. ജീവിച്ചുപോകാൻ പ്രയാസമുണ്ടായി. ചെറുകിട റബ്ബർകർഷകരുടെ കൂട്ടായ്മയെക്കുറിച്ച് അവർ ചിന്തിച്ച് തുടങ്ങി. അവർ കുറേകാലം പ്രതീക്ഷയോടെ കാത്തിരുന്നു. സമാനമായ ആശയങ്ങൾ മറ്റു പഞ്ചായത്തുകളിലും ഉണ്ടായി. പല പ്രസ്ഥാനങ്ങൾ ഉണ്ടായെങ്കിലും അവരുടെ പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടായില്ല. എന്നാൽ 1986 ൽ പ്രത്യാശയുടെ സന്ദേശം നാടെങ്ങും പരന്നു. ആ സന്ദേശമായിരുന്നു "റബ്ബർ ഉത്പാദക സംഘം". പലയിടത്തും റബ്ബർ ഉത്പാദക സംഘങ്ങൾ ഉണ്ടായെങ്കിലും, ഈ പഞ്ചായത്തുകാർക്ക് 1988 വരെ കാത്തിരിക്കേണ്ടി വന്നു.. ഈ പഞ്ചായത്തിലെ ആദ്യത്തെ റബ്ബർ ഉത്പാദക സംഘം രൂപീകരിക്കുവാനുള്ള ഭാഗ്യം ലഭിച്ചത് സ്കൂൾ മാസ്റ്ററായിരുന്ന ശ്രീ.ടി.സി.ഗീവർഗീസിനാണ്. ആരോഗ്യപുരം റബ്ബർ ഉത്പാദക സംഘം എന്ന പേരിൽ ഒരു സംഘത്തിന് അദ്ദേഹം രൂപം കൊടുത്തു.

**മംഗള വാർത്ത**

IFFCO

# റബ്ബർ കർഷക സെമിനാർ

സ്ഥലം : ആരോഗ്യപുരം St. മേരീസ് സ്കൂൾ
തീയതി : 1988 ജൂലായ് 19 ചൊവ്വാഴ്ച
സമയം : രാവിലെ 9 മുതൽ 5-30 വരെ

ആരോഗ്യപുരം റബർ ഉൽപ്പാദക സംഘം ഉൽഘാടകൻ :
ശ്രീ. വി. എസ്. വിജയരാഘവൻ, M. P.

സംഘം കെട്ടിട നിർമ്മാണോൽഘാടനം :
ശ്രീ. പി. സി. സിറിയക്ക്, I. A. S.
(ചെയർമാൻ, റബർബോർഡ്)

Indian Famers Fertiliser Co-operative Ltd.
Arogyapuram Rubber Producers Society.
Kizhakkenchery Service Co-op. Bank Ltd.

കിഴക്കഞ്ചേരി,
11-7-88.

സുഹൃത്തേ,

ഏഷ്യയിലെ ഏറ്റവും വലിയ സഹകരണ രാസവള നിർമ്മാതാക്കളായ **ഇഫ്കോ,** കിഴക്കഞ്ചേരി സർവ്വീസ് സഹകരണ ബാങ്ക്, ആരോഗ്യപുരം റബ്ബർ ഉല്പാദക സംഘം, റബർബോർഡ് എന്നിവയുടെ സംയുക്താഭിമുഖ്യത്തിൽ ഒരു ഏകദിന **റബർ കർഷക സെമിനാർ** 1988 ജൂലായ് 19-ാം നു ചൊവ്വാഴ്ച **ആരോഗ്യപുരം St. മേരീസ് സ്കൂളിൽ**വെച്ച് നടത്തുന്നതിന് തീരുമാനിച്ചിരിക്കുന്നു. ഉൽഘാടന സമ്മേളനത്തിലും, തുടർന്ന് റബ്ബർ ബോർഡിലെ കാർഷിക വിദഗ്ദ്ധന്മാർ നയിക്കുന്ന സെമിനാറിലും, സമാപന സമ്മേളനത്തോടനബന്ധിച്ച് നടത്തുന്ന റബ്ബർ ഉല്പാദക സംഘം ഉൽഘാടനച്ചടങ്ങിലും, സംഘം കെട്ടിടത്തിന്റെ ശിലാസ്ഥാപന കർമ്മത്തിലും സജീവമായി പങ്കെടുക്കുവാൻ സാദരം ക്ഷണിച്ചുകൊള്ളുന്നു.

എന്ന്,

**ടി. സി. ഗീവർഗീസ്,** പ്രസിഡണ്ട്,
ആരോഗ്യപുരം റബ്ബർ ഉല്പാദക സംഘം.

**സി. എം. നാരായണൻ,** സെക്രട്ടറി,
കിഴക്കഞ്ചേരി സർവ്വീസ് സഹകരണ ബാങ്ക്.

**കെ. ഉണ്ണികുമാർ,** ഡെ: ഡെവലപ്മെൻറ് ഓഫീസർ, റബ്ബർ ബോർഡ്,
പാലക്കാട്.

**പി. കെ. രാജു,**
ഇഫ്കോ പ്രതിനിധി, പാലക്കാട്.

## പ്രോഗ്രാം

രജിസ്ട്രേഷൻ : 8-30 a. m.

ഉൽഘാടന സമ്മേളനം : 9 a. m.

സ്വാഗതം : **ശ്രീ. പി. കെ. രാജു,** ഇഫ്കോ.

അദ്ധ്യക്ഷ പ്രസംഗം : **ശ്രീ. സി. പി. നായർ,** പ്രസിഡണ്ട്, കിഴക്കഞ്ചേരി സർവ്വീസ് സഹകരണ ബാങ്ക്.

ഉൽഘാടന പ്രസംഗം : **ശ്രീ. കെ. സി. ഉണ്ണിനായർ,** പ്രസിഡണ്ട്, പാലക്കാട് റബ്ബർ മാർക്കററിങ്ങ് സൊസൈററി.

ആശംസാ പ്രസംഗങ്ങൾ : **ശ്രീ. കെ. ഇ. ഇസ്മയിൽ,** Ex. MLA

**ശ്രീ എം. ഇ. അഹമ്മദ്,**
ഡയറക്ടർ, SCB.

**ശ്രീ. കെ. കൊച്ചുകുഞ്ഞ്,**
പ്രസിഡണ്ട്, മേനോൻതരിശ് പാൽ ഉൽപ്പാദക സംഘം.

നന്ദിപ്രകടനം : **ശ്രീ. സി. എം. നാരായണൻ,**
സെക്രട്ടറി, SCB, കിഴക്കഞ്ചേരി.

## സെമിനാർ

1 നല്ല റബ്ബർ ഇനങ്ങൾ നടീൽ – ആവരണ വിള
**ശ്രീ. എം. മുകുന്ദൻ,**
Asst. ഡെവലപ്മെൻറ് ഓഫീസർ, റബ്ബർബോർഡ്.

2 ശാസ്ത്രീയ വളപ്രയോഗം
**ശ്രീ. എ. വി. രാമഭദ്രൻ,**
Asst. ഡെവലപ്മെൻറ് ഓഫീസർ, റബ്ബർബോർഡ്.

**ശ്രീ. കെ. ജി. ലൂക്ക്,**
ഏരിയ അഗ്രോണമിസ്റ്റ്, ഇഫ്കോ.

3 റബ്ബർ ഉല്പാദക സംഘങ്ങൾ
**ശ്രീ. പി. കെ. നാരായണൻ,**
ഡെപ്യൂ: ഡയറക്ടർ, P & PR, റബർബോർഡ്.

***ഭക്ഷണം - വിശ്രമം — 1* p. m. to *2* p. m.**

4 രോഗങ്ങളും, നിവാരണ മാർഗ്ഗങ്ങളും,
പോളി ബാഗ് തൈകളുടെ ഉല്പാദനം
**ശ്രീ. എം. രാജു,**
ഫീൽഡ് ഓഫീസർ, പബ്ലിസിററി, റബർബോർഡ്.

5 റബർ ടാപ്പിങ്ങ്
**ശ്രീ. പി. ടി. മുഹമ്മദ്,**
Asst. ഡവലപ്മെൻറ് ഓഫീസർ, റബർബോർഡ്.

6 ഗുണമേന്മയുള്ള ഷീററുകളുടെ ഉല്പാദനം
**ശ്രീ. സണ്ണി സെബാസ്ററ്യൻ,**
സ്പെസിഫിക്കേഷൻ ഓഫീസർ,
റബർ ഗവേഷണകേന്ദ്രം.

7 റബർ കൃഷി വികസന പദ്ധതികൾ
**ശ്രീ. കെ. ഉണ്ണികുമാർ,** ഡെപ്യൂ: ഡെവലപ്മെൻറ് ഓഫീസർ റബർബോർഡ്, പാലക്കാട്.

**ശ്രീ. ഗോകുലൻ,**
ഫീൽഡ് ഓഫീസർ, റബർബോർഡ്.

## സമാപന സമ്മേളനം

സ്വാഗതം : **ശ്രീ. ടി. സി. ഗീവർഗീസ്,**
പ്രസിഡണ്ട്, ആരോഗ്യപുരം RPS.

അദ്ധ്യക്ഷ പ്രസംഗം : **ശ്രീ. വി. സുകുമാരൻ,**
പഞ്ചായത്ത് പ്രസിഡണ്ട്.

ഉല്പാദകസംഘം ഉൽഘാടനം :
**ശ്രീ. വി. എസ്. വിജയരാഘവൻ,** M.P.

സംഘം കെട്ടിട നിർമ്മാണ ഉൽഘാടനം :
**ശ്രീ. പി. സി. സിറിയക്ക്, I. A. S.,**
ചെയർമാൻ, റബർബോർഡ്.

ആശംസാ പ്രസംഗങ്ങൾ :
**ശ്രീ. എസ്. കൃഷ്ണസ്വാമി,**
മാനേജർ, മാർക്കററിങ്ങ്, ഇഫ്കോ.

**Rev. Fr. പോൾ പാറേക്കാട്ടിൽ,**
വികാരി, ആരോഗ്യപുരം ചർച്ച്.

**ശ്രീ. ജോർജ്ജ് ജോസഫ് തോവർക്കാട്,**
വൈസ് പ്രസിഡണ്ട്, പാലക്കാട് റബർ സഹകരണ മാർക്കററിങ്ങ് സൊസൈററി.

നന്ദിപ്രകടനം : **ശ്രീ. കെ. എസ്. ദേവീസ്,**
വൈ; പ്രസിഡണ്ട്, ആരോഗ്യപുരം ...

**ആരോഗ്യപുരം റബ്ബർ ഉത്പാദക സംഘത്തിന്റെ ഉദ്ഘാടന നോട്ടീസ്**

## ആവേശം ഉണർത്തിയ സെമിനാർ



ഉദ്ഘാടന വേദിയിലേക്ക്- ശ്രീ.പി.സി.സിറിയക് IAS

19-07-1988ന് ആരോഗ്യപുരം സെന്റ് മേരീസ് സ്കൂളിൽവച്ചു നടന്ന ഉദ്ഘാടന സമ്മേളനവും അതിനോടനുബന്ധിച്ചു നടന്ന സെമിനാറും കിഴക്കഞ്ചേരി പഞ്ചായത്തിന്റെ ചരിത്രത്തിൽസുവർണ്ണലിപികളിൽ എഴുതേണ്ടതു തന്നെയാണെന്ന് ഈ പ്രദേശത്തെ റബ്ബർ കർഷകർ പറയുന്നു. പി.സി.സിറിയക് സാറിന്റെ ''ഗുജറാത്തിലെ.....'' എന്ന് തുടങ്ങുന്ന പ്രസംഗം പുഴയ്ക്കലിടം മലനിരകളിൽ മാറ്റൊലി ഉണ്ടാക്കി. കർഷകരിൽ ആത്മവിശ്വാസമുണ്ടായി. സുവർണ്ണ സംഘം അവാർഡ് ജേതാക്കളായ എളവംമ്പാടം റബ്ബർ ഉത്പാദക സംഘം രൂപം കൊണ്ടത് മേൽപറഞ്ഞ പ്രസംഗത്തിന്റെ സ്വാധീനം തന്നെയായിരുന്നുവെന്ന് എളവംമ്പാടം സംഘത്തിന്റെ പ്രസിഡണ്ട് ശ്രീ.പി.വി.ബാബു പലതവണ പറഞ്ഞിട്ടുണ്ട്.



കുട്ടികൾ ആവേശത്തിൽ ജനലിലൂടെ നോക്കുന്നു



ശ്രീ.പി.സി.സിറിയക് IAS, ശ്രീ.വി.എസ്.വിജയരാഘവൻ എം .പി ശ്രീ.ജോർജ്ജ് കുട്ടി തേവർകാട് എന്നിവർ



ശ്രീപി.കെ.നാരായണൻ(റബ്ബർബോർഡ്)




ശ്രീഎ.വി.രാമഭദ്രൻ (റബ്ബർബോർഡ്)



ശ്രീ.കെ.മുകുന്ദൻ(റബ്ബർബോർഡ്)



നിറഞ്ഞ സദസ്സ്



തിളച്ചുമറിയുന്ന ആവേശം





ഉദ്ഘാടനം- ചിത്രങ്ങൾ

ഇന്ന് കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തിൽ 10 റബ്ബർ ഉത്പാദക സംഘങ്ങൾ ഉണ്ട്. അവയിൽ നാലെണ്ണത്തിന് ഗ്രൂപ്പ് പ്രോസസിംഗ് സെന്ററുകളുണ്ട്.

**റബ്ബർ ഉത്പാദക സംഘങ്ങളെ പ്രതിസന്ധി യിലാക്കിയ നിമിഷങ്ങൾ**

(1) പല സമയങ്ങളിലായി അനുഭവപ്പെട്ട റബ്ബർ വിലയിടിവ്

(2) റബ്ബർ ബോർഡിൽ നിന്നുള്ള കാർഷിക വസ്തുക്കളുടെ വിതരണം നിർത്തിവയ്ക്കൽ

(3) റബ്ബർമരത്തെ ബാധിച്ച രോഗങ്ങൾ

(4) 2007ലെ അമിതമായ മഴ അതിനോടനുബന്ധിച്ചുണ്ടായ ചിക്കുൻഗുനിയ പോലുള്ള പകർച്ച വ്യാധികൾ.

**റബ്ബർ കർഷകർക്കും റബ്ബർ ഉത്പാദക സംഘ ങ്ങൾക്കും ആവേശം പകർന്ന നിമിഷങ്ങൾ**

(1) റബ്ബർ കൃഷിക്ക് റബ്ബർ ബോർഡിൽ നിന്ന് ധനസഹായവും ലോണും
(2) റബ്ബർ ബോർഡ് രജിസ്ട്രേഷൻ
(3) RRII 105 എന്ന നടീൽവസ്തുവിന്റെ വരവ്
(4) റബ്ബർ കൃഷി ധനസഹായ പദ്ധതി
(5) കൂടതൈകളുടെ വരവ്
(6) പ്രതിസന്ധികളിൽ റബ്ബർ ബോർഡ് തന്ന ആത്മവിശ്വാസം
(7) അത്യുത്പാദന ശേഷിയുള്ള നടീൽ വസ്തുക്കളുടെ വരവ്
(8) എളവംമ്പാടം റബ്ബർ ഉത്പാദകസംഘത്തിന് സുവർണ്ണ സംഘം അവാർഡ് ലഭിച്ചു.

കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തിലെ തല മുതിർന്ന റബ്ബർ കർഷകരുടെ അഭിപ്രായങ്ങളാണ് മുകളിൽ കാണിച്ചിരിക്കുന്നത്.



സുവർണ്ണ സംഘം അവാർഡുമായി എളവംമ്പാടം റബ്ബർ ഉത്പാദക സംഘം.

# അദ്ധ്യായം 2

## റബ്ബർ ഉത്പാദക സംഘങ്ങൾ

### ആരോഗ്യപുരം റബ്ബർ ഉത്പാദക സംഘം

കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തിലെ ആദ്യത്തെ റബ്ബർ ഉത്പാദക സംഘമാണ് ആരോഗ്യപുരം റബ്ബർ ഉത്പാദക സംഘം. 123/88 എന്നാണ് സംഘത്തിന്റെ രജിസ്റ്റർ നമ്പർ. 19.07.1988 രാവിലെ 9 മണി മുതൽ വൈകീട്ട് 5.30 വരെ റബ്ബർ കർഷക സെമിനാർ നടത്തി. സെമിനാറിൽ സംഘത്തിന്റെ ഉദ്ഘാടനം ശ്രീ.വി.എസ്.വിജയരാഘവൻ (അന്നത്തെ എം.പി) നിർവ്വഹിച്ചു. സംഘം പണിയുവാൻ ഉദ്ദേശിക്കുന്ന കെട്ടിട**നിർമ്മാണത്തിന്റെ** ഉദ്ഘാടനം അന്നത്തെ റബ്ബർ ബോർഡ് ചെയർമാൻ ശ്രീ.പി.സി.സിറിയക് ഐ.എ.എസ് നിർവ്വഹിച്ചു. 92 മെമ്പർമാരുമായി സംഘം പ്രവർത്തനമാരംഭിച്ചു. ഇപ്പോൾ സംഘത്തിൽ 293 അംഗങ്ങളുണ്ട്. ഇത്രയും അംഗങ്ങൾക്കായി 195 ഹെക്ടർ സ്ഥലത്തോളം ടാപ്പ് ചെയ്യുന്ന റബ്ബർ തോട്ടവും 75.7 ഹെക്ടർ സ്ഥലത്തോളം തൈ റബ്ബറും ഉണ്ട്.



ശ്രീ.ടി.സി.ഗീവർഗീസ് മാസ്റ്ററാണ് സംഘത്തിന്റെ സ്ഥാപക പ്രസിഡന്റ്.ശ്രീ.രാജൻ കുര്യാക്കോസാണ് ഇപ്പോഴത്തെ പ്രസിഡന്റ് കെ.വി.സുന്ദരൻ (വൈ.പ്രസിഡന്റ്), കെ.ഡി.വിത്സൺ, എം.ഇ.ജെയിംസ്, പി.മോഹൻദാസ്, പി.കെ.തോമാസ്, സിബി കുര്യാക്കോസ് എന്നിവരാണ് ഇപ്പോഴത്തെ മറ്റു ഭാരവാഹികൾ. 1989 മുതൽ സംഘം റബ്ബർ ഷീറ്റ് സംഭരണവും ഒട്ടുപാൽ സംഭരണവും തുടങ്ങി.





ശ്രീപി.കെ.നാരായണൻ(റബ്ബർബോർഡ്) പുകപുരയുടെ ഉദ്ഘാടനം



P.S.KINGSLEY(റബ്ബർബോർഡ്



2002 - 2003 ൽ 30 ലക്ഷത്തോളം രൂപ വിലവരുന്ന 75 ടൺ റബ്ബർ ഷീറ്റും, 2003-2004 ൽ 75.31 ലക്ഷം വിലവരുന്ന 170 ടൺ റബ്ബർ ഷീറ്റും 2004-2005 60.5 ലക്ഷം രൂപ വിലവരുന്ന 110 ടൺ റബ്ബർ ഷീറ്റും ഭാരതപ്പുഴ റബ്ബേഴ്സ് കമ്പനിക്ക് നൽകിയതായി സംഘത്തിന്റെ രേഖകളിൽ കാണുന്നു. 2003-2004 കാലഘട്ടത്തിൽ ഭാരതപുഴ റബ്ബേഴ്സിൽ നിന്നും ഇൻസെന്റീവായി ഒരു ലക്ഷം രൂപ ലഭിച്ചതായി സംഘത്തിന്റെ രേഖകളിൽ കാണുന്നു. റബ്ബർ ഷീറ്റ് സംഭരണവും ഒട്ടുപാൽ സംഭരണവും സംഘം ഇപ്പോഴും നടത്തിവരുന്നു.



റബ്ബർപാൽ സംഭരണം ഉദ്ഘാടനം ശ്രീ.വി. മോഹനൻ

1990 മുതൽ റബ്ബർ പാൽ സംഭരണവും 1989 മുതൽ റബ്ബർബോർഡിൽ നിന്ന് ലഭിക്കുന്ന കാർഷിക വസ്തുക്കളുടെ വിതരണവും സംഘം നടത്തി വരുന്നു. 1990 ലും, 1991 ലും 6000 കൂട തൈകൾ ഉണ്ടാക്കി കർഷകർക്ക് മിതമായ നിരക്കിൽ വിതരണം ചെയ്യുവാൻ സംഘത്തിന് കഴിഞ്ഞിട്ടുണ്ട്. 2005 ൽ സംഘം സമൂഹ റബ്ബർ കറ സംസ്കരണ കേന്ദ്രം പണിതു. ഇതിന്റെ ഉദ്ഘാടനം 15.07.2005 ന് അന്നത്തെ റബ്ബർ ബോർഡ് ചെയർമാൻ ശ്രീ.എസ്.എം. ഡെസൽഫിൻ ഐ.എ.എസ് നിർവ്വഹിച്ചു. തുടർന്ന് സംഘം സമൂഹ റബ്ബർ കറ സംസ്കരണം തുടങ്ങി. ഇത് ഇപ്പോഴും തുടർന്നുവരുന്നു.



പണ്ട് നടത്തിയ ഒരു ടാപ്പിംഗ് ക്ലാസ്സ്

വിജ്ഞാനവ്യാപനത്തിനായി സെമിനാറുകൾ, പരിശീലനപരിപാടികൾ എന്നിവ സംഘം നടത്തിവരുന്നുണ്ട്. ശാസ്ത്രീയമായ വളപ്രയോഗം നടപ്പിലാക്കുവാൻ സംഘം മണ്ണ് - ഇല പരിശോധന ക്യാമ്പുകൾ കഴിഞ്ഞകാലങ്ങളിൽ സംഘത്തിന് നടത്തുവാൻ സാധിച്ചിട്ടുണ്ട്. റബ്ബർ ബോർഡ്

നടപ്പിലാക്കിയ ഉത്പാദനക്ഷമത വർദ്ധനവ് പദ്ധതിയുമായി ബന്ധപ്പെട്ട് മെമ്പർമാർ തങ്ങളുടെ റബ്ബർ തോട്ടങ്ങളിൽ ശാസ്ത്രീയമായ കൃഷിരീതികൾ നടപ്പിലാക്കിയിട്ടുണ്ട്.



**കൃഷ്ണൻ നമ്പൂതിരി (റബ്ബർ ബോർഡ്)**

ആയതിനാൽ റബ്ബർ തോട്ട ങ്ങളുടെ ഉത്പാദനക്ഷമത വർദ്ധിപ്പിക്കുവാൻ സാധിച്ചിട്ടുണ്ട്. റബ്ബർ അഗ്രോ മാനേജ്മെന്റ് പദ്ധതിയും സംഘം നടപ്പിലാക്കിയിട്ടുണ്ട്. ആവശ്യമായ അവസരങ്ങളിൽ മെമ്പർമാർക്കും പൊതുജനങ്ങൾക്കും വേണ്ടി മെഡിക്കൽ ക്യാമ്പുകൾ സംഘം നടത്തിയിട്ടുണ്ട്.



**പി.കെ.നാരായണൻ സാറ് കമ്മിറ്റിക്കാരോടൊത്ത്**

സംഘത്തിന് ഇപ്പോൾ സ്വന്തമായി 21 സെന്റ് സ്ഥലവുമുണ്ട്. 2 പുകപ്പുരകളും 2 ബയോഗ്യാസ് പ്ലാന്റുകളും ഒരു ട്രെയിനിങ് ഹാളും, ഒരു മിനി മൈക്രോൺസ്പ്രേയറും, റബ്ബർ കറ സംസ്ക രണത്തിനാവശ്യമായ എല്ലാ സാധന സാമഗ്രികളും സംഘത്തിന് സ്വന്തമായിട്ടുണ്ട്.

കഴിഞ്ഞ 2 വർഷത്തെ പ്രധാന പ്രവർത്തനങ്ങൾ താഴെ ചേർക്കുന്നു.

2010 - 2011

റബ്ബർ ഷീറ്റ് സംഭരണം - 75000 കിലോ
ഒട്ടുപാൽ സംഭരണം - 9163 കിലോ
റബ്ബർപാൽ സംഭരണം - 27779 കിലോ (ഉണക്കതൂക്കം)
കാർഷിക വസ്തുക്ക ളുടെ വിതരണം - 197575/-

2011 - 2012

റബ്ബർ ഷീറ്റ് സംഭരണം - 140225 കിലോ
ഒട്ടുപാൽ സംഭരണം - 11000 കിലോ
റബ്ബർപാൽ സംഭരണം - 36430 കിലോ (ഉണക്ക)
കാർഷികവസ്തുക്ക ളുടെ വിതരണം - 135029/-

## (2) പാലക്കുഴി റബ്ബർ ഉത്പാദക സംഘം

കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തിലെ രണ്ടാമത്തെ റബ്ബർ ഉത്പാദക സംഘമാണ് പാലക്കുഴി റബ്ബർ ഉത്പാദക സംഘം. കിഴക്കഞ്ചേരി പഞ്ചായത്തിലെ ഏറ്റവും ഉയരം കൂടിയ സ്ഥലങ്ങളിൽ ഒന്നാണ് പാലക്കുഴി. പാലക്കുഴി ഒരു ജൈവഗ്രാമമാണ്. ഇവിടെ റബ്ബർ കൃഷിയോടൊപ്പം കുരുമുളകും വൻതോതിൽ വളരുന്നുണ്ട്. പാലക്കുഴി റബ്ബർ ഉത്പാദക സംഘം 1988 ൽ രൂപീകരിച്ചു. 332/88 എന്നാണ് രജിസ്റ്റർ നമ്പർ.

വാഹനസൗകര്യം വളരെകുറഞ്ഞ ഒറ്റപ്പെട്ട ഭൂപ്രദേശമായതിനാൽ റബ്ബർ കൃഷിക്കാവശ്യമായ റബ്ബർ തൈകൾ കൊണ്ടുവരാനും, റബ്ബർ ഷീറ്റ് വിപണനം നടത്തുവാനും, കാർഷിക വസ്തുക്കൾ വാങ്ങുന്നതിനും ബുദ്ധിമുട്ട് നേരിട്ടു. ആയതിനാലാണ് ഈ സംഘം രൂപീകരിക്കുവാൻ ഇടയായത്.

50 മെമ്പർമാരുമായി സംഘം പ്രവർത്തന മാരംഭിച്ചു. ഇന്ന് സംഘത്തിൽ 90 അംഗങ്ങളുണ്ട്. ശ്രീ.രാജൻ ജോസഫാണ് സംഘത്തിന്റെ ഇപ്പോഴത്തെ പ്രസിഡന്റ്. തേനീച്ച വളർത്തൽ, കാർഷിക വസ്തുക്കളുടെ വിതരണം, വിജ്ഞാനവ്യാപന പ്രവർത്തനങ്ങൾ എന്നിവ സംഘം നടത്തിവരുന്നു. 2010-2011 സാമ്പത്തിക വർഷത്തിൽ 142663/- രൂപയ്ക്കുള്ള കാർഷിക വസ്തുക്കളും 2011-12 സാമ്പത്തിക വർഷത്തിൽ 160919/- രൂപയ്ക്കുള്ള കാർഷിക വസ്തുക്കളും 2012-13 സാമ്പത്തിക വർഷത്തിൽ 91905/- രൂപയ്ക്കുള്ള കാർഷിക വസ്തുക്കളും സംഘം റബ്ബർ ബോർഡിൽ നിന്നു വാങ്ങി മെമ്പർമാർക്ക് വിതരണം ചെയ്തു. സംഘത്തിന് സ്വന്തമായി ഒരു സെന്റ് സ്ഥലമുണ്ട്.

## (3) കാക്കഞ്ചേരി റബ്ബർ ഉത്പാദക സംഘം

കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തിൽ മൂന്നാമതായി രൂപം കൊണ്ട റബ്ബർ ഉത്പാദക സംഘമാണ് കാക്കഞ്ചേരി റബ്ബർ ഉത്പാദക സംഘം. 36/89 എന്നാണ് രജിസ്റ്റർ നമ്പർ. 1990 മുതൽ പ്രധാന പ്രവർത്തനങ്ങൾ തുടങ്ങി. 50 മെമ്പർമാർ തുടക്ക ത്തിൽ ഉണ്ടായിരുന്നു. ഇപ്പോൾ സംഘത്തിൽ 80 അംഗങ്ങൾ ഉണ്ട്. ശ്രീ.വി.സി.രാമകൃഷ്ണനാണ് ഇപ്പോഴത്തെ പ്രസിഡന്റ്. വിജ്ഞാനവ്യാപനം, കാർഷിക വസ്തുക്കളുടെ വിതരണം എന്നിവയാണ് സംഘത്തിന്റെ

കഴിഞ്ഞകാല പ്രവർത്തനങ്ങൾ. 2010-2011 സാമ്പത്തിക വർഷത്തിൽ 77188/- രൂപയ്ക്കുള്ള കാർഷിക വസ്തുക്കളും 2011-12 സാമ്പത്തിക വർഷത്തിൽ 135029/- രൂപയ്ക്കുള്ള കാർഷിക വസ്തുക്കളും, 2012-13 സാമ്പത്തിക വർഷത്തിൽ 57465/- രൂപയ്ക്കുള്ള കാർഷിക വസ്തുക്കളും സംഘം റബ്ബർ ബോർഡിൽ നിന്നു വാങ്ങി മെമ്പർമാർക്ക് വിതരണം ചെയ്തിട്ടുണ്ട്. 2012-2013 സാമ്പത്തിക വർഷത്തിൽ സംഘം മെമ്പർമാരുടെ തോട്ടത്തിൽ റബ്ബർ അഗ്രോ മാനേജ്മെന്റ് സ്കീം നടപ്പിലാക്കിയിട്ടുണ്ട്. സംഘത്തിന് ഇപ്പോൾ സ്വന്തമായി സ്ഥലമില്ല. സ്വന്തമായി സ്ഥലം വാങ്ങി കെട്ടിടം പണിയുവാൻ സംഘത്തിന് ഇപ്പോൾ താൽപര്യമുണ്ട്.

## (4)എളവംമ്പാടം റബ്ബർ ഉത്പാദക സംഘം




**പഴയ ഓഫീസ്**



**പുതിയ ഓഫീസിനുള്ള ഒരുക്കം**



**പുതിയ ഓഫീസ്**

കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തിൽ നാലാമതായി രൂപംകൊണ്ട സംഘമാണ് എളവമ്പാടം റബ്ബർ ഉത്പാദക സംഘം. 175/89 എന്നാണ് രജിസ്റ്റർ നമ്പർ. സംഘത്തിൽ ഇപ്പോൾ 280 മെമ്പർമാരുണ്ട്. ശ്രീ.പി.വി.ബാബുവാണ് ഈ സംഘത്തിന്റെ സ്ഥാപക പ്രസിഡന്റ് സംഘത്തിന്റെ ഇപ്പോഴത്തെ പ്രസിഡന്റ് ശ്രീ. പി.വി.ബാബുതന്നെയാണ്.



**പഴയ ഒരു കമ്മിറ്റി**

സംഘത്തിന് സ്വന്തമായി 71 സെന്റ് സ്ഥലവും, സമൂഹ റബ്ബർ കറ സംസ്കരണ കേന്ദ്രവും ഉണ്ട്. മെമ്പർമാർക്ക് പരിപൂർണ്ണമായ സേവനം നൽകുവാൻ സംഘത്തിന് സാധിച്ചിട്ടുണ്ട്. റബ്ബർ പാൽ സംഭരണം, റബ്ബർപാൽ സംസ്കരണം, ഗുണമേന്മയുള്ള ഷീറ്റ് നിർമ്മാണം, റബ്ബർ ഷീറ്റ് സംഭരണം, ഒട്ടുപാൽ സംഭരണം, തേനീച്ച വളർത്തൽ, തേനീച്ച വളർത്തലുമായി ബന്ധപ്പെട്ട സാമഗ്രികളുടെ വില്പന, തേൻ സംഭരണം, തേൻ വിപണനം, റബ്ബർ നേഴ്സറി പരിപാലനം, റബ്ബർ തൈ വില്പന, കോൺട്രാക്റ്റ് പ്ലാന്റിംഗ്, കാർഷിക വസ്തുക്കളുടെ വിതരണം, കോൺട്രാക്റ്റ് സ്പ്രേയിങ് എന്നിവയാണ് സംഘം ചെയ്തുവരുന്ന പ്രധാന കാര്യങ്ങൾ. കൂടാതെ വൈവിധ്യമാർന്ന മറ്റു പല പ്രവർത്തനങ്ങളും സംഘം നടത്തിവരുന്നു. 2007 ൽ സംഘത്തിന് സുവർണ്ണ സംഘം അവാർഡ് ലഭിച്ചു.




**2011 - 2012**

റബ്ബർപാൽ വിപണനം - 13757.400 കിലോ
റബ്ബർപാൽ ഷീറ്റാക്കിയത് - 65861.02 കിലോ
തേൻ സംഭരണം - 12230 കിലോ
റബ്ബർ നേഴ്സറി - 52811 തൈകൾ
സ്പ്രേയിങ് - 172 ഹെക്ടർ
കാടുവെട്ടി യന്ത്രം (ഉപയോഗം) - 93.9 ഹെക്ടർ

കാർഷിക വസ്തുക്കളുടെ വിതരണം -2964763/-

**(5)ചുണ്ണാമ്പുകാരൻ കുളമ്പ് റബ്ബർ ഉത്പാദക സംഘം**

1989 ൽ പ്രവർത്തനമാരംഭിച്ചു. 402/89 എന്നാണ് രജിസ്റ്റർ നമ്പർ. 60 പേരുമായി സംഘം പ്രവർത്തനം ആരംഭിച്ചു. സംഘത്തിൽ ഇപ്പോൾ 230 അംഗങ്ങളുണ്ട്. കാർഷിക വസ്തുക്കളുടെ വിതരണം വിജ്ഞാന വ്യാപന പ്രവർത്തനങ്ങൾ, റബ്ബർ ഷീറ്റ് പുകയ്ക്കൽ എന്നിവ സംഘം കഴിഞ്ഞ കാലങ്ങളിൽ ചെയ്തിട്ടുണ്ട്. സംഘത്തിന് സ്വന്തമായി 6 സെന്റ് സ്ഥലമുണ്ട്. സ്വന്തമായി ഒരു പുകപ്പുരയുമുണ്ട്. 2010-11 സാമ്പത്തിക വർഷത്തിൽ 46925/- രൂപയ്ക്കുള്ള കാർഷിക വസ്തുക്കളും 2011-12 സാമ്പത്തിക വർഷത്തിൽ 72655/- രൂപയ്ക്കുള്ള കാർഷിക വസ്തുക്കളും 2012-13 സാമ്പത്തിക വർഷത്തിൽ 61185/- രൂപയ്ക്കുള്ള കാർഷിക വസ്തുക്കളും റബ്ബർ ബോർഡിൽ നിന്നു വാങ്ങി സംഘം മെമ്പർമാർക്ക് വിതരണം ചെയ്തിട്ടുണ്ട്. ശ്രീ.കെ.നാരായണനാണ് സംഘത്തിന്റെ ഇപ്പോഴത്തെ പ്രസിഡന്റ്.

**(6)പുല്ലംപരുത റബ്ബർ ഉത്പാദക സംഘം**

ഈ പഞ്ചായത്തിലെ 6-ാം മത്തെ ഉത്പാദക സംഘം. 426/90 എന്നാണ് രജിസ്റ്റർ നമ്പർ. 50 അംഗങ്ങളുമായി പ്രവർത്തനമാരംഭിച്ചു. ഇപ്പോൾ 80 അംഗങ്ങളുണ്ട്. 2011 വരെ കാര്യമായ പ്രവർത്തനങ്ങൾ നടത്തിയില്ല. 2011 ൽ പൊതുയോഗം കൂടി പുതിയ കമ്മറ്റിയെ തെരഞ്ഞെടുത്തു. 2011, 2012 എന്നീ വർഷങ്ങളിൽ യഥാക്രമം 65260, 53040 രൂപയ്ക്കുള്ള കാർഷിക വസ്തുക്കൾ റബ്ബർ ബോർഡിൽ നിന്നു വാങ്ങി മെമ്പർമാർക്ക് വിതരണം ചെയ്തു. കളവെട്ടുയന്ത്രം ഉപയോഗിച്ച് മെമ്പർമാരുടെ തോട്ടങ്ങളിലെ കളകൾ നീക്കം ചെയ്തു. ഈ വർഷം 40 ഹെക്ടറോളം സ്ഥലത്ത് മണ്ണ് ജല സംരക്ഷണ നടപടികൾ സ്വീകരിച്ച റബ്ബർ കർഷകരിൽ നിന്ന് അപേക്ഷകൾ സ്വീകരിച്ച് അവ റബ്ബർ ബോർഡിൽ



**പി .വി.ബാബു പ്രസിഡന്റ്.**

കഴിഞ്ഞ 2 വർഷത്തെ പ്രധാന പ്രവർത്തനങ്ങൾ

**2010-2011**

റബ്ബർ പാൽ വിപണനം - 18557.700 കിലോ (ഉണക്ക)
റബ്ബർ പാൽ ഷീറ്റാക്കിയത് - 57005.249 കിലോ
തേൻ സംഭരണം - 11500 കിലോ
റബ്ബർ നേഴ്സറി - 49545 തൈകൾ
സ്പ്രേയിങ് - 275 ഹെക്ടർ
കാടുവെട്ടു യന്ത്രം (ഉപയോഗം) - 79.3 ഹെക്ടർ
കാർഷിക വസ്തുക്കളുടെ വിതരണം - 7097537.50/-



ഹാജരാക്കുകയും ചെയ്തു. ഈ തോട്ടങ്ങൾ പരിശോധിക്കുവാനായി സംഘം വേണ്ട നടപടികൾ സ്വീകരിച്ചു. നാശത്തിൽ നിന്ന് കരകയറിയ ഈ സംഘം പുരോഗതിയുടെ പാതയിലാണ് ഇപ്പോൾ സഞ്ചരിക്കുന്നത്. സ്വന്തമായി സ്ഥലം വാങ്ങുവാൻ സംഘത്തിന് താൽപര്യമുണ്ട്. സംഘത്തെ നാശത്തിൽ നിന്ന് കരകയറ്റിയ ഇപ്പോഴത്തെ കമ്മറ്റിയംഗങ്ങൾ താഴെ പറയുന്നവരാണ്.



ഓഫീസ് ഉദ്ഘാടനംശ്രീ.വി.മോഹനൻ(റബ്ബർ ബോർഡ്



സിജു ( പ്രസിഡന്റ് )



(1) സിജു ജോസഫ് പ്രസിഡന്റ് )
(2) പി.വി.തമ്പി (വൈ.പ്രസിഡന്റ് )
(3) എ.പി.വർഗീസ്
(4) അപ്പു കൃഷ്ണൻ
(5) ബിജു മത്തായി
(6) അബ്ദുൾ കരീം
(7) ബെന്നി കെ.ജെയിംസ്

ഇവർ പ്രത്യേക അഭിനന്ദനം അർഹിക്കുന്നു.

**(7)കണ്ണംകുളം റബ്ബർ ഉത്പാദക സംഘം**

പഞ്ചായത്തിൽ രൂപം കൊണ്ട 7-ാംമത്തെ സംഘം. ശ്രീ.ജോസഫ് വള്ളോപ്പിള്ളിയാണ് പ്രസിഡന്റ്. 23/92 എന്നാണ് രജിസ്റ്റർ നമ്പർ. 50 അംഗങ്ങളുമായി പ്രവർത്തനമാരംഭിച്ചു. ഇപ്പോൾ 102 അംഗങ്ങൾ ഉണ്ട്. റബ്ബർപാൽ സംഭരണവും കാർഷികവസ്തുക്കളുടെ വിതരണവും സംഘം ചെയ്തുവരുന്നു. സംഘത്തിന് സ്വന്തമായി സമൂഹ റബ്ബർ കറ സംസ്കരണ കേന്ദ്രമുണ്ട്. ഈ വർഷം സംഘം റബ്ബർ കറ സംസ്കരണം ചെറിയ തോതിൽ തുടങ്ങിവ യ്ക്കുവാൻ താത്പര്യം പ്രകടിപ്പിച്ചിട്ടുണ്ട്. സംഘത്തിന് സ്വന്തമായി 20 സെന്റ് സ്ഥലവും, ഒരു പുകപുരയും, 2 ബയോഗ്യാസ് പ്ലാന്റുകളും റബ്ബർ കറ സംസ്കരണത്തിനാവശ്യമായ സാധന സാമഗ്രി കളുമുണ്ട്. 2010-11 വർഷത്തിൽ 11258 കിലോ (ഉണക്കതൂക്കം) റബ്ബർപാൽ സംഭരിച്ചു. 2011-12 വർഷത്തിൽ 11682 കിലോ (ഉണക്കതൂക്കം) റബ്ബർ പാൽ സംഭരിച്ചു. 2011-12 വർഷത്തിൽ 94840 രൂപയ്ക്കുള്ള കാർഷിക വസ്തുക്കൾ വിതരണം ചെയ്തു.

**(8)അമ്പിട്ടൻതരിശ് റബ്ബർ ഉത്പാദക സംഘം**

പഞ്ചായത്തിൽ രൂപം കൊണ്ട 8-ാം മത്തെ സംഘം 821/94 എന്നാണ് രജിസ്റ്റർ നമ്പർ. 2004 ൽ സമൂഹ റബ്ബർ കറ സംസ്കരണ കേന്ദ്രം പണിതീർത്തു. ശ്രീ. പി.ഒ.വർഗീസാണ് സംഘത്തിന്റെ പ്രസിഡന്റ് . 50 അംഗങ്ങളുമായി പ്രവർത്തനമാരംഭിച്ച സംഘത്തിൽ ഇപ്പോൾ 165 അംഗങ്ങളുണ്ട്. റബ്ബർ ഷീറ്റ് സംഭരണം, ഒട്ടുപാൽ സംഭരണം, റബ്ബർപാൽ സംഭരണം, റബ്ബർ കറ സംസ്കരണം, റബ്ബർ നേഴ്സറി, കാർഷിക വസ്തുക്കളുടെ വിതരണം എന്നിവ സംഘം വിജയകരമായി നടത്തിയിട്ടുണ്ട്. ഈ വർഷം സംഘം 50 ഹെക്ടർ സ്ഥലത്ത് മണ്ണ് ജല സംരക്ഷണ നടപടികൾ സ്വീകരിച്ച റബ്ബർ കർഷകരിൽ നിന്ന് റബ്ബർ ബോർഡിൽ ഹാജരാക്കുകയും ചെയ്തു. തോട്ടങ്ങൾ പരിശോധിക്കുവാൻ വേണ്ട നടപടികൾ സ്വീകരിച്ചു.സംഘത്തിന് സ്വന്തമായി 20 സെന്റ് സ്ഥലവും 2 ബയോഗ്യാസ് പ്ലാന്റുകളും ഒരു പുകപുരയും ഉണ്ട്. സമൂഹ റബ്ബർ കറ സംസ്കരണത്തിനാവശ്യമായ സാധന സാമഗ്രികളും വിജ്ഞാനവ്യാപനത്തിനായി ട്രേയിനിംഗ് ഹാളുമുണ്ട്.

**2010-2011**

റബ്ബർ പാൽ വിപണനം - 8918 കിലോ (ഉണക്ക)
റബ്ബർ കറ സംസ്കരണം - 500 കിലോ
റബ്ബർ ഷീറ്റ് സംഭരണം - 69220 കിലോ
ഒട്ടുപാൽ സംഭരണം - 10655 കിലോ
കാർഷിക വസ്തുക്ക
ളുടെ വിതരണം - 378950/-

**2011-12**

റബ്ബർ പാൽ വിപണനം - 11550 കിലോ (ഉണക്ക)
റബ്ബർ കറ സംസ്കരണം - 5000 കിലോ
റബ്ബർ ഷീറ്റ് സംഭരണം - 34065 കിലോ
ഒട്ടുപാൽ സംഭരണം - 5315 കിലോ
കാർഷിക വസ്തുക്ക
ളുടെ വിതരണം - 210117/-

**(9)ഓടംതോട് റബ്ബർ ഉത്പാദക സംഘം**

പഞ്ചായത്തിലെ 9-ാം മത്തെ ഉത്പാദക സംഘം 131/2000 എന്നാണ് രജിസ്റ്റർ നമ്പർ. 50 മെമ്പർമാരുമായി പ്രവർത്തനം ആരംഭിച്ചു. കാര്യമായ ചലനങ്ങൾ ഉണ്ടാക്കുവാൻ സംഘത്തിന് സാധിച്ചിട്ടില്ല.

**(10)പാണ്ടാകോട് റബ്ബർ ഉത്പാദക സംഘം**

പഞ്ചായത്തിലെ പത്താമത്തെ റബ്ബർ ഉത്പാദക സംഘം. 2011 ൽ രൂപം കൊണ്ടു. 406/2011 എന്നാണ് രജിസ്റ്റർ നമ്പർ. 61 അംഗങ്ങൾ സംഘത്തിലുണ്ട്. ഡി.പ്രകാശനാണ് പ്രസിഡന്റ്). ഈ വർഷം 8040/- രൂപക്കുള്ള കാർഷിക വസ്തുക്കൾ വിതരണം ചെയ്തു.

# അദ്ധ്യായം- 3

## വ്യക്തിവിശേഷം

### 1- ശ്രീ.തേവർകാട് ജോർജ്ജ്കുട്ടി.

കിഴക്കഞ്ചേരി ഗ്രാമ പഞ്ചായത്തിലെ ആദ്യകാല കുടിയേറ്റക്കാരിൽ പ്രധാനിയായിരുന്നു ശ്രീ.തേവർകാട് ജോർജ്ജ്കുട്ടി.തൃശിവപേരൂരിലെ അളഗപ്പനഗർ പോളിടെക്നിക് കോളേജിൽനിന്ന് മെക്കാനിക്കൽ എഞ്ചിനീറിങ്ങിൽ ഡിപ്ലോമ നേടി .ഇരുപതാംവയസ്സിൽ ജോലിക്ക് ചേർന്നു ആസമയത്താണ് അദ്ദേഹത്തിന്റെ അപ്പൻ കിഴക്കഞ്ചേരി സ്ഥലം വാങ്ങിയത് . കൃഷിയോട് താല്പര്യം ഉണ്ടായിരുന്ന ജോർജേട്ടനെ അപ്പൻ തോട്ടത്തിന്റെ ചുമതലയേൽപ്പിച്ചു.വലിയ ജോലികൾ കിട്ടിയെങ്കിലും കൃഷിയെ ഉപേക്ഷിച്ചില്ല. 1961 മുതൽ കിഴക്കഞ്ചേരിയിൽ എത്തി.1964ൽ ജോർജേട്ടൻ തിരുവിതാംകൂറിൽ നിന്ന് വടക്കഞ്ചേരിയിൽ താമസം തുടങ്ങി. കാട്ടുമൃഗങ്ങളുടെ വിഹാരകേന്ദ്രമായിരുന്നു കിഴക്കഞ്ചേരി. റോഡുകൾഉണ്ടായിരുന്നില്ല.
വടക്കഞ്ചേരിയിൽനിന്നു കണിച്ചിപ്പരുതയിലുള്ള തോട്ടത്തിലേക്കു പന്ത്രണ്ട് കിലോമീറ്റർ ദൂരമുണ്ട് .ആദ്യകാലങ്ങളിൽ മറ്റു കൃഷിക്കാർക്ക് മാതൃകയായിരുന്നു ജോർജേട്ടൻ.പുഴക്കലിടം മലനിരകളിൽ റബ്ബർ തൈ ആദ്യമായി നടുന്നതിന് സാക്ഷ്യം വഹിക്കുവാനും അദ്ദേഹത്തിന്നു സാധിച്ചു . റബ്ബർ ബോർഡ് ഉദ്യോഗസ്ഥരെ കിഴക്കഞ്ചേരിക്ക് കൊണ്ടുവന്ന് അവരെ അവിടെ തന്റെ താൽക്കാലിക വസതിയിൽ താമസിപ്പിച്ചു. റബ്ബർ ബോർഡിന്റെ കിഴക്കഞ്ചേരി പഞ്ചായത്തിലെ ആദ്യത്തെ തോട്ടം പരിശോധനക്ക് നേതൃത്വം കൊടുക്കുവാൻ ചേട്ടനു സാധിച്ചു.പരിശോധന ഉദ്യോഗസ്ഥർ അദ്ദേഹത്തിന്റെ താൽകാലിക വസതിയിൽ പത്ത് ദിവസത്തോളം താമസിച്ചു.




ശ്രീ.തേവർകാട് ജോർജ്ജ്കുട്ടി.

എല്ലാ തോട്ടങ്ങളും പരിശോധിച്ചു. കണചിപ്പരുതയിൽ നിന്ന് വടക്കഞ്ചേരി വരെയുള്ള റോഡിന്റെ നിർമാണം നടത്തിയത് ജോർജേട്ടന്റെ മേൽനോട്ടത്തിലായിരുന്നു.പാലക്കാട് ജില്ലാ റബ്ബർ മാർക്കറ്റിംഗ് സൊസൈറ്റിയുടെ ഔദ്യോഗിക ഭാരവാഹിയായി മഹാകവി ഒളപ്പമണ്ണയുടെ കൂടെ പ്രവർത്തിക്കാനും അദ്ദേഹത്തിന് സാധിച്ചു.കേരള സ്റ്റേറ്റ് റബ്ബർ മാർക്കറ്റിംഗ് ഫെഡഃറഷന്റെ ഡയറക്ടർ ആയി പ്രവർത്തിച്ചിട്ടുണ്ട്. കിഴക്കഞ്ചേരി പഞ്ചായത്തിലെ റബ്ബർ ഉത്പാദക സംഘങ്ങൾ രൂപീകരിക്കുന്നതിലും ചെറുകിട കർഷകരെ പ്രോത്സാഹിപ്പിക്കുന്നതിലും എന്നും മുൻപന്തിയിലയിരുന്നു ജോർജേട്ടൻ. ചെറുകിട കർഷകരോട് ചേർന്ന് ജീവിച്ച വലിയ തോട്ടമുടമായാണ് ചേട്ടൻ .വലിയ ജീവിത സാഹചര്യങ്ങൾ ഉപേക്ഷിച്ച് വലിയ ബുദ്ധിമുട്ടുള്ള ഒരു പ്രദേശത്തു ജീവിച്ച് റബ്ബർകൃഷി വിജയകരമാക്കിയ വ്യക്തിയാണ് ജോർജേട്ടൻ. അഭ്യസ്ഥവിദ്യരായ ഇന്നത്തെ ചെറുപ്പകാർക്ക് മാതൃകയാണ് ചേട്ടൻ.

### 2- ശ്രീ.ടി .സി.ഗീവർഗീസ് മാസ്റ്റർ

ഈപഞ്ചായത്തിലെ ഒന്നാമതായി രൂപംകൊണ്ട ആരോഗ്യപുരം റബർഉത്പാദകസംഘത്തിന്റെ പ്രസിഡന്റ് ആണ് ശ്രീ.ടി .സി. ഗീവർഗീസ്മാസ്റ്റർ.റബ്ബർഉത്പാദകസംഘത്തിനുവേണ്ടി നടത്തിയ പ്രവർത്തനങ്ങൾക്കുള്ള അംഗീകാരമായി മാസ്റ്റർക്ക് വി.ഡി.കുരിയൻ സ്മാരക അവാർഡ് ലഭിച്ചിട്ടുണ്ട്. ആരോഗ്യപുരം സംഘത്തിനെ ഇന്നത്തെ സൌകര്യങ്ങളിലേക്ക് എത്തിച്ചത് മാസ്റ്റർ ആയിരുന്നു. പഞ്ചായത്തിലേക്ക് ആദ്യമായി ഒരു റബ്ബർ ഉത്പാദകസംഘം രൂപീകരിക്കുന്നതിനു ചങ്കുറപ്പ് കാട്ടിയ വ്യക്തിയാണ് ശ്രീ.ടി .സി. ഗീവർഗീസ് മാസ്റ്റർ. മാസ്റ്ററേ പിന്തുടർന്ന് ഒൻപതു സംഘങ്ങൾ പിന്നീട് പഞ്ചായത്തിൽ രൂപം കൊണ്ടു. കർഷകർക്കുവേണ്ടി ഒരുപാട് കാര്യങ്ങൾ ചെയ്യുവാൻ മാസ്റ്റർക്ക് സാധിച്ചു. ഇപ്പോൾ വിശ്രമജീവിതം നയിക്കുന്നു.



ശ്രീ.ടി .സി. ഗീവർഗീസ് മാസ്റ്റർ.

## 3-പി.വി.ബാബു

കിഴക്കഞ്ചേരി ഗ്രാമപഞ്ചായത്തിൽ നാലാമതായി രൂപം കൊണ്ട സംഘമാണ് എളവമ്പാടം റബ്ബർ ഉത്പാദക സംഘം. ശ്രീ . പി.വി.ബാബുവാണ് ഈ സംഘത്തിന്റെ സ്ഥാപക പ്രസിഡന്റ് സംഘത്തിന്റെ ഇപ്പോഴത്തെ പ്രസിഡന്റ് ശ്രീ. പി.വി.ബാബു തന്നെയാണ്. മികച്ച പ്രവർത്തനങ്ങൾക്കുള്ള അംഗീകാരമായി വി.ഡി.കുരിയൻ സ്മാരക അവാർഡ് ലഭിച്ചിട്ടുണ്ട്



ശ്രീ. പി .വി .ബാബു

കഠിനാധ്വാനിയായവ്യക്തിയാണ്ശ്രീ.പി.വി.ബാബുഹൃദ്യമായ പെരുമാറ്റത്താൽ റബ്ബർ കർഷകരുടെ ആവേശമായി മാറുവാൻ ചേട്ടന് സാധിച്ചു. ചേട്ടന്റെ നേതൃത്വത്തിൽ സംഘം തഴച്ചു വളർന്നു.

സംഘത്തിന് സ്വന്തമായി 71 സെന്റ് സ്ഥലവും, സമൂഹ റബ്ബർ കറ സംസ്ക്കരണ കേന്ദ്രവും ഉണ്ട്. മെമ്പർമാർക്ക് പരിപൂർണ്ണമായ സേവനം നൽകുവാൻ സംഘത്തിന് സാധിച്ചിട്ടുണ്ട്. റബ്ബർ പാൽ സംഭരണം, റബ്ബർപാൽ സംസ്കരണം, ഗുണമേന്മയുള്ള ഷീറ്റ് നിർമ്മാണം, റബ്ബർ ഷീറ്റ് സംഭരണം, ഒട്ടുപാൽ സംഭരണം, തേനീച്ച വളർത്തൽ, തേനീച്ച വളർത്തലുമായി ബന്ധപ്പെട്ട സാമഗ്രികളുടെ വില്പന, തേൻ സംഭരണം, തേൻ വിപണനം, റബ്ബർ നേഴ്സറി പരിപാലനം, റബ്ബർ തൈ വില്പന, കോൺട്രാക്റ്റ് പ്ലാന്റിംഗ്, കാർഷിക വസ്തുക്കളുടെ വിതരണം, കോൺട്രാക്റ്റ് സ്പ്രേയിങ് എന്നിവയാണ് സംഘം ചെയ്തുവരുന്ന പ്രധാന കാര്യങ്ങൾ. കൂടാതെ വൈവിധ്യമാർന്ന മറ്റു പല പ്രവർത്തനങ്ങളും സംഘം നടത്തിവരുന്നു. 2007 ൽ സംഘത്തിന് സുവർണ്ണ സംഘം അവാർഡ് ലഭിച്ചു.




സുവർണ്ണ സംഘം അവാർഡ്

## സംഗ്രഹം

റബ്ബർകൃഷി പഞ്ചായത്തിനെ സാമ്പത്തികമായി ഉന്നതിയിലെത്തിച്ചു. കാൽനടയായി യാത്ര ചെയ്തിരുന്ന കർഷകർ സ്വന്തം വാഹനങ്ങളിൽ യാത്ര തുടങ്ങി.നല്ല ഭക്ഷണവും നല്ല വിദ്യാഭ്യാസം മക്കൾക്ക് നൽകുവാൻ റബ്ബർ കർഷകർക്ക് കഴിഞ്ഞു. ഓലപ്പുരകളിൽ നിന്ന് മണിമാളികയിലേക്ക് താമസം മാറ്റുവാൻ സാഹചര്യം ഉണ്ടായി.റബ്ബർഉത്പാദക സംഘങ്ങൾ, റബ്ബർബോർഡിന്റെ സഹകരണത്തോടെ, കർഷകർക്കിടയിൽ നൂതനവും ശാസ്ത്രീയവുമായ റബ്ബർകൃഷി രീതികൾ പ്രചരിപ്പിച്ചു.തോട്ടങ്ങളുടെ ഉത്പാദനക്ഷമത വർദ്ധിച്ചു.റബ്ബറിന് ന്യായമായ വില ലഭിക്കുവാൻ കാരണമായി.കാർഷിക വസ്തുക്കൾ ന്യായമായ വിലക്ക് ലഭ്യമായി.മറ്റുള്ളവരുടെ ചൂഷണങ്ങളിൽ നിന്ന് കർഷകരെ ഒരു പരിധിവരെ സംരക്ഷിക്കുവാൻ റബ്ബർ ഉത്പാദക സംഘങ്ങൾക്ക് സാധിച്ചു.കൂടുതൽ വ്യക്തികൾ റബ്ബർകൃഷിയിലേക്ക് തിരിയുവാൻ ഒരളവുവരെ റബ്ബർ ഉത്പാദക സംഘങ്ങൾ നിമിത്തമായി.റബ്ബർ ഷീറ്റിന്റെ ഗുണനിലവാരം കൂട്ടുവാൻ കർഷകർക്ക് കഴിഞ്ഞു. നടീൽ വസ്തുക്കൾ തൊട്ടടുത്ത് ലഭ്യമായി.

റബ്ബർ ഉത്പാദക സംഘങ്ങൾ രൂപീകരിച്ച പി.സി.സിറിയക് (IAS) അവർകൾകളെ നന്ദി പൂർവ്വം സ്മരിച്ചുകൊള്ളുന്നു.

